© Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

## EXTRAORDINARY

### PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Wednesday, 7th September 1983 / 16th Bhadra 1905 (Saka) [No. 988

## 1961-ലെ കേരള സ്ഥലമെടുപ്പ് ആക്റ്റ് (1962-ലെ 21-ാം ആക്റ്റ്) 9 (5)-ാം വകുപ്പുപ്രകാരമുള്ള നോട്ടീസ്

No. B-180/80 1983 സെപ്റ്റംബർ 3.

താഴെ കൊടുത്തിരിക്കുന്ന ലിസ്റ്റിൽ പറഞ്ഞിട്ടുള്ളതും, 1961-ലെ കേരള സ്ഥലമെടുപ്പ് ആക്റ്റ് (1962-ലെ 21-ാം ആക്റ്റ്) പ്രകാരം ഒരു പൊതുക്കാര്യത്തിന് ആവശ്യമായിട്ടുള്ളതുമായ ഭൂമി കൈവശപ്പെടുത്തുവാൻ സർക്കാർ ഉദ്ദേശിക്കുന്നുവെന്ന് ഇതിനാൽ നോട്ടീസ് നൽകിയിരിക്കുന്നു. പ്രസ്തുത ഭൂമിയിൽ അവകാശബന്ധമുള്ള എല്ലാപേരും നേരിട്ടോ, അധികൃത ഏജൻറുമൂലമോ താഴെ പറയുന്ന തീയതിയിലും, സമയത്തും സ്ഥലത്തും ഹാജരാകുകയും, ഭൂമിയിൽ അവരോരുത്തർക്കുമുള്ള അവകാശബന്ധങ്ങളുടെ സ്വഭാവവും ഭൂമിയിൽ അങ്ങനെയുള്ള അവകാശബന്ധങ്ങൾ സംബന്ധിച്ചിടത്തോളം നഷ്ടപ്രതിഫലത്തിന് അവർക്കുള്ള തേർച്ചയുടെ തുകയും വിവരങ്ങളും ആക്റ്റ് 8-ാം വകുപ്പുപ്രകാരം എടുത്തിട്ടുള്ള അളവ് സംബന്ധിച്ച് വല്ല ആക്ഷേപവുമുണ്ടെങ്കിൽ അതും ഏതാണെന്ന് കാണിച്ചുകൊണ്ട് പ്രസ്താവന ചെയ്യുകയും, അവരോഅവരുടെ ഏജൻറുമാരോ എഴുതിഒപ്പിട്ട ഒരു സ്റ്റേറ്റുമെൻറ് സമർപ്പിക്കുകയും ചെയ്യണമെന്ന് അവരോട് ആവശ്യപ്പെടുന്നു.

കുറിപ്പ്:—അവകാശബന്ധമുള്ളവർ നഷ്ടപ്രതിഫലത്തിന് തേർച്ച ചെയ്യാൻ കൂട്ടാക്കാതിരിക്കുകയോ, മതിയായ കാരണമില്ലാതെ അങ്ങനെ തേർച്ചചെയ്യാൻ വീഴ്ച വരുത്തുകയോ, ചെയ്യുന്ന പക്ഷം അവരുടെ അപേക്ഷയിൻമേൽ കോടതിക്ക് റെഫറൻസ് അയക്കുന്ന സംഗതിയിൽ കോടതി വിധിച്ചുകൊടുക്കേണ്ട തുക യാതൊരു സംഗതിയിലും ആക്റ്റ് 11-ാം വകുപ്പുപ്രകാരം കളക്റ്റർ വിധിച്ചു കൊടുക്കുന്ന തുകയിൽ കവിയാൻ പാടില്ലാത്തതാകുന്നു.

33/3728/V.

ഹാജരാകേണ്ട തീയതിയും സമയവും സ്ഥലവും.—13-9-1983-ം തീയതി രാവിലെ 11 മണിക്ക് ആലപ്പുഴ റയിൽവേ സ്ഥലമെടുപ്പ് തഹസീൽദാർ മുമ്പാകെ.

ഭൂമിയുടെ വിവരണം

ജില്ല—ആലപ്പുഴ. താലൂക്ക്—അമ്പലപ്പുഴ.

വില്ലേജ്—മാരാരിക്കുളം തെക്ക്

| ക്രമ നമ്പർ | സർവ്വെ നമ്പർ | വിവരണം | വിസ്തീർണ്ണം (ആർസ്) |
|---|---|---|---|
| 1. | 199/27-5 | പുരയിടം | 02.90 |
| 2. | 199/27-7 | ,, | 02.00 |
| 3. | 199/27-9 | ,, | 04.55 |
| | | ആകെ | 09.45 |

(Sd.)
*Special Tahsildar,*
*(L. A.) Railway, Alleppey.*

PRINTED AND PUBLISHED BY THE S. G. P. AT THE GOVERNMENT PRESS, TRIVANDRUM, 1983.